THE KUPPUSWAMI SASTRI
RESEARCH INSTITUTE,
MADRAS
599

विज्ञानमार्गदर्शिनी ग्रन्थमाला २.

लक्ष्मीनिलयसंस्कृतपाठशालाध्यापकेन
पि. विश्वनाथनायकेन विरचितया भावदीपिन्या
समलङ्कृतम्

# ॥ चाणक्यशतकम् ॥



लक्ष्मीनिलयसंस्कृतपाठशालाध्यक्षेण
पण्डित पि. नारायणनायकेन संशोधितम् ।

श्रीशिवपुरस्थे मङ्गलोदयमुद्रालये
मुद्रापितम् ।

कर्कटक ११०७

नमो विघ्नराजाय ।

भावदीपिनीसमलंकृतम्

# ॥ चाणक्यशतकम् ॥

अशोच्यो निर्धनः प्राज्ञोऽशोच्यः पण्डितबान्धवः ।
अशोच्या विधवा नारी पुत्रपौत्रप्रतिष्ठिता ॥ ५१ ॥
अविद्यः पुरुषः शोच्यः शोच्यं मैथुनमप्रजम् ।
निराहाराः प्रजाः शोच्याः शोच्यं राज्यमराजकम् ॥ ५२ ॥
कुलीनैः सह सम्पर्कं पण्डितैः सह मित्रताम् ।
ज्ञातिभिश्च समं मेलं कुर्वाणो न विनश्यति ॥ ५३ ॥

---

പണ്ഡിതനായ ഒരുവൻ ദരിദ്രനാകിലും ശോചനീയനല്ല. വിദ്വാനായ ബന്ധുവും ശോചനീയനല്ല. ഭർത്താവു മരിച്ച സ്ത്രീയും സൽപുത്ര പൌത്രവതിയാണെങ്കിൽ അവളെക്കുറിച്ചും വ്യസനിക്കേണ്ട ആവശ്യമില്ല ൫൧

വിദ്യാഹീനനായ പുരുഷൻ ശോച്യനാണ്. സന്താനമില്ലാതെയുള്ള രതവും അപ്രകാരംതന്നെ (നിഷ്ഫലമാകകൊണ്ടു) പട്ടിണി കിടക്കുന്ന ജനങ്ങളെക്കുറിച്ചു് സങ്കടം തോന്നേണ്ടതാണ്. അരാജക (രാജശാസനാഹീന) മായ രാജ്യവും (ദുഷ്കാരണമായതുകൊണ്ടു്) ശോച്യമാണ് ൫൨

സൽകുലത്തിൽ ജനിച്ച ആളുകളുമായി ബന്ധവും, വിദ്വാന്മാരുമായി സൌഹാർദ്ദവും, ജ്ഞാതികളുമായി ചേർച്ചയുമുള്ളവന്നു നാശം സംഭവിക്കുന്നില്ല ൫൩

कष्टा वृत्ति पराधीना कष्टो वासो निराश्रय. ।
निर्धनो व्यवसायश्च सर्वकष्टा दरिद्रता ॥ ५४ ॥

तस्करस्य कुतो धर्मो दुर्जनस्य कुत क्षमा ।
वेश्यानाञ्च कुत स्नेह कुत सत्यञ्च कामिनाम् ॥ ५५ ॥

प्रेषितस्य कुतो मान कोपनस्य कुत. सुखम् ।
स्त्रीणा कुतः सतीत्वञ्च कुता मैत्री खलस्य च । ५६ ॥

---

സ്വാതന്ത്ര്യമില്ലാത്ത ജീവിതം കഷ്ടമാണ് (ക്ലേശകരമാണ്) ആശ്രയശൂന്യമായ (അന്യസഹായമില്ലാത്ത) വാസം കഷ്ടമാണ ധനരഹിതമായ കച്ചവടവും കഷ്ടം തന്നെ എന്നാൽ ദാരിദ്ര്യം സർവ്വവിഷയങ്ങളിലും കഷ്ടത്തെ ഉണ്ടാക്കുന്നതാണ് ൫൪

കള്ളനു ധർമ്മമെവിടെ?) ഉണ്ടോ? ദുർജ്ജനത്തിനുണ്ടോ ക്ഷമ? വേശ്യാസ്ത്രീകൾക്കു അനുരാഗമെവിടെ? (അവൾക്കു ഒരുവനിലും സ്നേഹമില്ല) കാമപരതന്ത്രന്മാർക്കു സത്യമുണ്ടോ? ൫൫

(കാര്യങ്ങളിൽ നിയുക്തനായ) ഭൃത്യനു മാനവും, ക്രൂരസ്വഭാവത്തോടുകൂടിയവനു സുഖവും, സ്ത്രീകൾക്കു പാതിവ്രത്യവും, ദുർജ്ജനങ്ങൾക്കു സൌഹാർദ്ദവും, ഉണ്ടോ? (അത്യന്തം ദുർല്ലഭമാണെന്നു ധരിക്കണം) ൫൬

दुर्बलस्य बलं राजा बालानां रोदनं बलम् ।
बलं मूर्खस्य मौनित्वं चौराणामनृतं बलम् ॥ ५७ ॥

यो ध्रुवाणि परित्यज्य, अध्रुवं परिषेवते ।
ध्रुवाणि तस्य नश्यन्ति अध्रुवं नष्टमेव च ॥ ५८ ॥

शुष्कं मांसं स्त्रियो वृद्धा बालार्कस्तरुणं दधि ।
प्रभाते मैथुनं निद्रा सद्यः प्राणहराणि षट् ॥ ५९ ॥

ബലഹീനന്നു രാജാവും, കുട്ടികൾക്കു കരച്ചിലുമാകുന്നു ബലം മൂഢ (അപണ്ഡിത)ന്നു ബലം മൌനമാണ് കളവുപറയുകയാണ് കള്ളന്മാൎക്ക് ബലം ൫൭

നിശ്ചിതങ്ങളായ വസ്തുക്കളെ ഉപേക്ഷിച്ചു അനിശ്ചിതങ്ങളായവയെ ആശ്രയിക്കുന്നവന്റെ നിശ്ചിതവസ്തുക്കൾ കൂടി നശിക്കുന്നു അനിശ്ചിതവസ്തുക്കളൊ നഷ്ടങ്ങൾ തന്നെയാണല്ലൊ ൫൮

ഉണങ്ങിയ മാംസം ഭക്ഷിക്കൽ വൃദ്ധസ്ത്രീകളുമായുള്ള സംഭോഗം, ഇളം വെയിൽ, അപ്പോൾകടഞ്ഞ തൈർ, പ്രഭാതത്തിലെ സുരതം, നിദ്രാ— ഈ ആറും ആയുസ്സിനെ പെട്ടെന്നു നശിപ്പിക്കുന്നു (ക്ഷയിപ്പിക്കുന്നു) ൫൯

मद्यो मांस नवान्नश्च बाला स्त्री क्षीरभोजनम् ।
घृतमुष्णोदकश्चैव सद्य प्राणकराणि षट् ॥ ६० ॥
सिंहादेकं बकादेकं षट् शुनस्त्रीणि गर्दभात्
वायसाच्च चतुः शिक्षेत् चत्वारि कुक्कुटादपि ॥ ६१ ॥
प्रभूतमल्पकार्यं वा यो नरः कर्तुमिच्छति ।
सर्वारम्भेण तत् कुर्यात् सिंहादेकं प्रकीर्तितम् ॥ ६२ ॥

---

പച്ചമാംസം (അപ്പോൾ വെട്ടിയ * ഇറച്ചി ഭക്ഷിക്ക) ചുട്ടചോറ്, യുവതിയായ സ്ത്രീയുമായുള്ള സംഭോഗം, പാൽ, നെയ്യ്. ഉഷ്ണജലം ഇവയുടെ സേവനം ഈ ആറും ആയുസ്സിനെ വേഗത്തിൽ വർദ്ധിപ്പിക്കുന്നു ൬൦

സിംഹത്തിൽനിന്നു ഒന്നും, കൊറ്റിയിൽനിന്നു ഒന്നും, നായയിൽനിന്നു ആറും, കഴുതയിൽനിന്നു മൂന്നും, കാക്കയിൽനിന്നു നാലും, കോഴിയിൽനിന്നു നാലും (ഗുണങ്ങൾ) പഠിക്കേണ്ടതാണ് (സൃഷ്ടിവർഗ്ഗങ്ങളിൽവെച്ചു പ്രഥമസ്ഥാനത്തെ അർഹിക്കുന്ന മനുഷ്യൻ ഉത്തമം പക്ഷിമൃഗാദികളിൽ നിന്നുപോലും ചില ഗുണങ്ങൾ ശീലിപ്പാനുണ്ട്) ൬൧

സാരമേറിയതാവട്ടെ നിസ്സാരമായതാവട്ടെ—ഒരു കാര്യം പ്രവൃത്തിപ്പാൻ ഒരുവൻ തുനിയുമ്പോൾ (ഇച്ഛിക്കുന്നുവെങ്കിൽ) അത് എല്ലാ ഉത്സാഹത്തോടുംകൂടി വേണ്ടതാണ് ഇതാകുന്നു സിംഹത്തിൽനിന്നു പഠിപ്പാൻ പറഞ്ഞിട്ടുള്ളത് ൬൨

---

* പാകം ചെയ്യാത്തത്

सर्वेन्द्रियाणि संयम्य बकवत् पतितो जन
कालदेशोपपन्नानि सर्वकार्याणि साधयेत् ॥ ६३ ॥
* बह्वाशी स्वल्पसन्तुष्टः सुनिद्रः शीघ्रचेतनः ।
प्रभुभक्तश्च शूरश्च ज्ञातव्याः षट् शुनो गुणाः ॥ ६४ ॥
अविश्रामं वहेद्भारं शीतोष्णञ्च न विन्दति ।
ससन्तोषस्तथा नित्यं त्रीणि शिक्षेत गर्दभात् ॥ ६५ ॥

---

ഇന്ദ്രിയങ്ങളെയെല്ലാം അടക്കി കൊററിയെപ്പോലെ (തക്കംവരുമ്പോൾ കാംക്ഷാകാര്യങ്ങളിൽ) ചാടിവീണു ദേശകാലസ്ഥലങ്ങളായ സർവ്വകാര്യങ്ങളേയും ഒരുവൻ നിറവേററണം (കൊററി ഏകാഗ്രതയോടെ തഞ്ചംനോക്കിച്ചാടി മത്സ്യാദികളെ നിഷ്പ്രയാസം പിടിക്കുന്നുവല്ലൊ അതുപോലെ ജനങ്ങൾ കാലംദേശാവസ്ഥകളെ അറിഞ്ഞു പ്രവൃത്തിച്ചു കാര്യസിദ്ധി വരുത്തേണ്ടതാണ്) നന്ദ

(യജമാനന്നു തന്റെ പേരിൽ) അതിയായ പ്രീതി ജനിപ്പിക്കുന്നതും, അല്പമായ അന്നാദികളാൽ തൃപ്തിപ്പെടുന്നതും, നല്ലപോലെ ഉറങ്ങുകയെന്ന ശീലമുള്ളതും, എപ്പോഴും നല്ല ഉണർച്ചയുള്ളതും, സ്വാമിയിങ്കൽ ഭക്തിയുള്ളതും, ശൂരതയുള്ളതുമായ ഒരു ജന്തുവാണ് നായ (അഭിലഷണീയങ്ങളായ ബഹ്വാശിത്വം മുതലായ ഗുണങ്ങൾ നമുക്കും ഉണ്ടായിരിക്കേണ്ടതാണ്) നിര്

ക്ഷീണം കാട്ടാതെ ചുമടെടുക്കുക, തണുപ്പും ചൂടും

---

* प्रभो प्रभूताशाकारीत्यर्थः ।

युद्धञ्च प्रातरुत्थानं भोजनं सह बन्धुभिः ।
स्त्रियमापद्गतां रक्षेच्चतुः शिक्षेत कुक्कुटात् ॥ ६६ ॥

कोऽतिभारः समर्थानां ? किं दूरं व्यवसायिनाम् ? ।
को विदेशः सविद्यानां ? कः परः प्रियवादिनाम् ? ॥ ६७ ॥

---

ഗണിക്കാതിരിക്കുക, സർവ്വദാ സന്തോഷം പൂണ്ടിരിക്കുക—ഈ പറഞ്ഞ മൂന്നുഗുണങ്ങളും കഴുതയ്ക്കുണ്ട്. കഴുതയെനോക്കി ഇവയെ നാം ശീലിക്കണം ൬൫

യുദ്ധം, വെളുപ്പിനെഴുന്നേല്ക്കൽ, ബന്ധുക്കളോടൊരുമിച്ചു ഭക്ഷിക്കൽ, ആപത്തിൽകുടുങ്ങിയിരിക്കുന്ന സ്ത്രീയുടെ രക്ഷണമെന്നിങ്ങിനെ നാലുഗുണങ്ങളും കോഴിയിൽ കണ്ടു മനസ്സിലാക്കണം ൬൬

സമർത്ഥന്മാർക്ക് (ശേഷിയുള്ളവർക്കു) വളരെ പ്രയാസമായിട്ടെന്തെങ്കിലുമൊരു കാര്യമുണ്ടോ? (ഒരു കൃത്യവും അവർക്കു ഭാരമായി തോന്നുകയില്ലെന്നർത്ഥം) കച്ചവടക്കാർക്കു എന്തുദൂരം? (ഒരു പ്രദേശവും അകലെയാണെന്നു അവർ പറയാറില്ല) വിദ്വാന്മാർക്കേതൊന്നാണ് വിദേശം? (അവർ സർവ്വത്ര സ്വദേശങ്ങളിലെന്നപോലെ സമ്മതന്മാരും ബഹുമതന്മാരുമായിത്തന്നെ ഭവിക്കും) പ്രിയവാദികൾക്കു (മധുരമായും പ്രിയമായും സംസാരിക്കുന്നവർക്കു) ഏതൊരുവനാണ് ശത്രുവായിത്തീരുന്നത്? (എല്ലാവരും അവർക്ക് ഇഷ്ടന്മാരായിത്തന്നെ ഇരിക്കയുള്ളു) ൬൭

आपदां कथितः पन्था इन्द्रियाणामसंयमः ।
तज्जयः सम्पदां मार्गो येनेष्टं तेन गम्यताम् ॥ ६८ ॥

न च विश्वाससमो बन्धुर्न च व्याधिसमो रिपुः ।
न चापत्यसमः स्नेहो न च दैवात् परं बलम् ॥ ६९ ॥

समुद्रावरणा भूमिः प्राकारावरणं गृहम् ।
नरेन्द्रावरणा देशाश्चरित्रावरणाः स्त्रियः ॥ ७० ॥

---

ഇന്ദ്രിയങ്ങളെ ഒതുക്കാതിരിക്കുന്നത് ആപത്തുകളുണ്ടാവാനുള്ള വഴിയാണ് അവയെ ജയിക്കുന്നത് സമ്പത്തുകൾ വന്നുചേരാനുള്ള മാർഗ്ഗവുമാണ് ഇനി ഇവരണ്ടിൽ ഏതിനെ ഇഷ്ടപ്പെടുന്നുവോ ആ വഴിക്കു പോകാം ൬൮

വിശ്വാസതുല്യമായിട്ടൊരു ബന്ധുവും വ്യാധിക്കു സദൃശമായ ഒരു ശത്രുവും ഇല്ല മക്കളിലുള്ളതുപോലെ സ്നേഹം മററാരിലും ഉണ്ടാകുന്നതല്ല ദൈവബലത്തെ കവിഞ്ഞതായ ഒരു ബലവും ഇല്ല ൬൯

ഭൂമി സമുദ്രത്താൽ ചുററപ്പെട്ടതാണ് (സമുദ്രമാണ് ഭൂമിക്കുള്ള രക്ഷ) മതിലാണ് ഗൃഹത്തിന്റെ ആവരണം (രക്ഷ) രാജാക്കന്മാരാൽ രക്ഷിക്കപ്പെടുന്നവയാണ് ദേശങ്ങൾ പാതിവ്രത്യമാകുന്ന രക്ഷയോടുകൂടിയവരാണ് സ്ത്രീകൾ ൭൦

घृतकुम्भसमा नारी तप्ताङ्गारसम पुमान् ।
तस्माद् घृतञ्च वह्निञ्च नैकत्र स्थापयेत्बुध ॥ ७१ ॥
जीर्णमन्न प्रशंसीयात भार्याञ्च गतयौवनाम् ।
रणात् प्रत्यागत शूर शस्यञ्च गृहमागतम् ॥ ७२ ॥
असन्तुष्टा द्विजा नष्टाः सन्तुष्टा इव पार्थिवा ।
सलज्जा गणिका नष्टा निर्लज्जाश्च कुलस्त्रिय ॥ ७३ ॥

---

നെയ്ക്കുടത്തോട് സാദൃശ്യം വഹിക്കുന്നവളാണ് സ്ത്രീ (അതി കാമലുബ്ധസ്വഭാവയാണെന്നർത്ഥം) ജ്വലിക്കുന്ന കനൽക്കട്ടയോട് സമനാണ് പുരുഷൻ അതുകൊണ്ട് ബുദ്ധിമാനായുള്ളവൻ നെയ്യിനെയും അഗ്നിയേയും ഒരിടത്തു് (അടുപ്പിച്ചു്) വെക്കരുതു് (അങ്ങിനെ ചെയ്യുന്നതു് അനർത്ഥഹേതുകമാണെന്ന കാരണം) ൭൧

പഴകിയ (അധിമൂതലായ) ആഹാരപദാർത്ഥത്തേയും (നിർദ്ദോഷമാംവണ്ണം) യൌവനം കഴിഞ്ഞുപോയ ഭാര്യയേയും, യുദ്ധത്തിൽ വിജയം നേടി വിശ്രാന്തിക്കായി മടങ്ങി വന്ന യോദ്ധാവിനെയും (വയലിൽനിന്നു) വീട്ടിൽ എത്തിച്ചേന്ന സസ്യത്തെയും (ഉല്പന്നങ്ങളേയും) പ്രശംസിക്കേണ്ടതാണ് ൭൨

അസന്തുഷ്ടന്മാരായ ബ്രാഹ്മണർ സന്തുഷ്ടന്മാരായ രാജാക്കന്മാരെപ്പോലെ നശിക്കുന്നു (ബ്രാഹ്മണർ ലഭിച്ചതുകൊണ്ടു തൃപ്തിപ്പെടുകയും ക്ഷത്രിയർ അങ്ങിനെ തൃപ്തിപ്പെടാതെ പിന്നേയും അഭിവൃദ്ധിക്കായി പ്രയത്നിക്കയും ചെ

अवशपतितो राजा मूर्खपुत्रश्च पण्डितः ।
अधनेन धनं प्राप्य तृणवन्मन्यते जगत् ॥ ७४ ॥

ब्रह्महापि नरः पूज्यो यस्यास्ति विपुलं धनम् ।
शशिनस्तुल्यवंशोऽपि निर्धनः परिभूयते ॥ ७५ ॥

---

ദുഷ്ടരാകുന്നു) വേശ്യകൾ ലജ്ജാവതികളായാൽ കെട്ടുപോകുന്നു നല്ലകുലത്തിൽ ജനിച്ച സ്ത്രീകൾ ലജ്ജയില്ലാത്തവരായാൽ ദുഷിച്ചുപോകുന്നു (വ്യഭിചാരാദി ദോഷങ്ങളെ ശങ്കിച്ചു ജനങ്ങളിവരെ ഒട്ടുംതന്നെ ആദരിക്കയില്ലെന്നു താല്പര്യം) ൭൩

ദുഷ്കുലത്തിൽ ജനിച്ച രാജാവും, മൂഢന്റെ പുത്രനായ പണ്ഡിതനും, അർത്ഥം ലഭിച്ച ദരിദ്രനും, ലോകത്തെ പുല്ലുപോലെ (നിസ്സാരമാക്കി) കരുതുന്നു ൭൪

വളരെ ധനമുള്ള ഒരുവൻ ബ്രഹ്മഹത്തി ചെയ്തവനാണെങ്കിലും പൂജ്യനായിത്തന്നെ ഇരിക്കുന്നു (അവനെ എല്ലാവരും ബഹുമാനിക്കയും ആദരിക്കയും ചെയ്യുന്നു) ചന്ദ്രനെപ്പോലെ പ്രസന്നമായ കുലത്തിലുത്ഭവിച്ചവനാണെങ്കിലും ദരിദ്രനായ ഒരുവൻ തിരസ്കരിക്കപ്പെടുന്നു ൭൫.

पुस्तकस्था तु या विद्या परहस्तगतं धनम् ।
कार्यकाले समुत्पन्ने न सा विद्या न तद्धनम् ॥ ७६ ॥

पादपानां भयं वातात् पद्मानां शिशिराद् भयम् ।
पर्वतानां भयं वज्रात् साधूनां दुर्जनाद् भयम् ॥ ७७ ॥

प्राज्ञे नियोज्यमाने तु सन्ति राज्ञस्त्रयो गुणाः ।
यशः स्वर्गनिवासश्च विपुलश्च धनागमः ॥ ७८ ॥

പുസ്തകത്തിൽ മാത്രമുള്ള(ധാരണയിലില്ലാത്ത)വിദ്യയും അന്യന്റെ കയ്യിൽ അകപ്പെട്ടിരിക്കുന്ന ധനവും (സ്വാധീനത്തിലില്ലായ്കയാൽ) സ്വന്താവശ്യങ്ങൾക്കുതകുന്നില്ല ൭൬

വൃക്ഷങ്ങൾക്കു കാറ്റിൽനിന്നും, താമരക്കു മഞ്ഞുകാലത്തിൽനിന്നും, പർവ്വതങ്ങൾക്കു വജ്രത്തിൽനിന്നും, സജ്ജനങ്ങൾക്കു ദുർജ്ജനങ്ങളിൽനിന്നും ഭയമുള്ളവാകുന്നു ൭൭

വിദ്വാനായ ഒരുവൻ (രാജ്യകാര്യങ്ങളിൽ) നിയോഗിക്കപ്പെടുന്നുവെങ്കിൽ രാജാവിന്നു കീർത്തി, സ്വർഗ്ഗവാസം, മഹത്തായ ധനാഗമം എന്നീ മൂന്നു ഗുണങ്ങളും സിദ്ധിക്കുന്നു ൭൮.

मूर्खे नियोज्यमाने तु त्रयो दोषा महीपते ।
अयशश्चार्थनाशश्च नरके गमनं तथा ॥ ७९ ॥

बहुभिर्मूर्खसंघातैरन्योन्यपशुवृत्तिभिः ।
प्रच्छाद्यन्ते गुणाः सर्वे मेघैरिव दिवाकरः ॥ ८० ॥

यस्य क्षेत्रं नदीतीरे भार्या चापि परप्रिया ।
पुत्रस्य विनयो नास्ति मृत्युरेव न संशयः ॥ ८१ ॥

---

മൂഢൻ (അപണ്ഡിതൻ) രാജകാൎയ്യങ്ങളിൽ ഏൎപ്പെടുത്തപ്പെടുന്നുവെങ്കിൽ, അകീൎത്തി, ധനനാശം, നരകപ്രാപ്തി എന്നീ മൂന്നു ദോഷങ്ങൾ . . . . സംഭവിക്കുന്നു ൭൯

അന്യോന്യം മൃഗബുദ്ധിയോടെ പെരുമാറുന്നവരായ മൂൎഖന്മാരുടെ സംഘങ്ങളാൽ, മേഘങ്ങളാൽ ആദിത്യനെന്നപോലെ (ഗുണവാന്മാരുടെ) സൎവ്വ ഗുണങ്ങളും തിരസ്കരിക്കപ്പെടുന്നു ൮൦

യാതൊരുവന്നു പുഴവക്കത്തു നിലവും അന്യന്റെ പേരിൽ അനുരാഗമുള്ള ഭാൎയ്യയും വണക്കമില്ലാത്ത മകനും ഉണ്ടോ അവന്നു ഇതു മൂന്നും മരണമെന്നപോലെ ഭയഹേതുകങ്ങളാണ് ൮൧

सुभिक्षं कृषके नित्यं नित्यं सुखमरोगिणि ।
भार्या भर्तुः प्रिया यस्य तस्य नित्योत्सवं गृहम् ॥ ८२ ॥
हेला स्यात्कार्यनाशाय बुद्धिनाशाय निर्धनम् ।
याचना माननाशाय कुलनाशाय भोजनम् ॥ ८३ ॥
सेवितव्यो महावृक्षः फलच्छायासमन्वितः ।
यदि दैवात् फलं नास्ति छाया केन निवार्यते ? ॥ ८४ ॥

കൃഷികൎമ്മശീലനായിരിക്കും വിഷയത്തിങ്കൽ എല്ലാഴ്പോഴും സുഭിക്ഷംതന്നെ (കൃഷകന്മാൎക്കു നിത്യോപയോഗത്തിനുള്ള പദാൎത്ഥങ്ങളും ധാരാളമായി ലഭിക്കുന്നതാണെന്നു താല്പൎയ്യം) അരോഗി (ആരോഗ്യമുള്ളവൻ) ആയിരിക്കുന്ന ഒരുവൻ എപ്പോഴും സുഖം അനുഭവിക്കുന്നു. യാതൊരുത്തന്നു പ്രീതികരിയായി (സന്തോഷമുളവാക്കുന്നവളായി) ഒരു ഭാൎയ്യയുണ്ടോ അവന്റെ ഗൃഹത്തിൽ എന്നും ഉത്സവമാണ് (ഇഷ്ടജനങ്ങളൊക്കെ കൂട്ടമായി ആനന്ദത്തോടുകൂടി കാലം കഴിക്കുന്നുവെന്നതൎത്ഥം) ൮൨

അലസ്യം കാൎയ്യനാശത്തിന്നും, ദാരിദ്ര്യം ബുദ്ധിക്ഷയത്തിന്നും, യാചന മാനനാശത്തിന്നും, അന്യസ്ഥലത്തിങ്കൽ (ഔദാൎയ്യ) ഭക്ഷണം വംശനാശത്തിന്നും കാരണമായിത്തീരുന്നതാണ് ൮൩

ഫലങ്ങളും നല്ല തണലിനേയും നൽകുന്നതായ ഒരു വന്മരത്തെയാണ് ആശ്രയിക്കേണ്ടത്. ദൈവഗത്യാ ഫലമുണ്ടാകുന്നില്ലെങ്കിലും ഏതൊരു വൃക്ഷമാണ് നിഴൽ കൊടുക്കാതിരിക്കുന്നത്? ൮൪

प्रथमे नार्जिता विद्या द्वितीये नार्जितं धनम् ।
तृतीये नार्जितं पुण्यं चतुर्थे किं करिष्यति ? ॥ ८७ ॥

नदीकूले च ये वृक्षाः परहस्तगतं धनम् ।
कार्यं स्त्रीगोचरं यत् स्यात् सर्वं तद्विफलं भवेत् ॥ ८६ ॥

---

ശൈശവത്തിൽ വിദ്യാഭ്യാസവും, യൌവനദശയിൽ ധനസമ്പാദനവും, മദ്ധ്യമദശയിൽ (പ്രൌഢാവസ്ഥയിൽ) ധർമ്മാചരണവും ചെയ്യാത്ത മനുഷ്യൻ വാർദ്ധക്യദശയിൽ എന്തുതന്നെ ചെയ്യാൻകഴിയും (ഒന്നും ചെയ്വാൻ അവന്നു ശേഷിയുണ്ടാവുകയില്ലെന്നർത്ഥം) ൮൭

പുഴക്കരയിൽ നില്ക്കുന്ന വൃക്ഷങ്ങളും, അന്യാധീനത്തിലിരിക്കുന്ന ധനം, സ്ത്രീകളുടെ അറിവിൽപ്പെട്ട കാര്യം ഇവയെല്ലാം വിഫലങ്ങളാകുന്നു (വൃക്ഷങ്ങൾ നില്ക്കുന്നതായ കരതന്നെ ഒഴുക്കിന്റെ ശക്തികൊണ്ട് ഇടിഞ്ഞുപോകുകയും തന്മൂലം അവിടങ്ങളിലുള്ള വൃക്ഷങ്ങൾക്കെല്ലാം നാശം സംഭവിക്കുകയും ചെയ്യുമ്പോൾ അവയുടെ ഫലത്തിന്റെ കഥ പറയാനുണ്ടോ? ആവശ്യമുള്ള കാലങ്ങളിൽ കിട്ടുവാനിടവരാത്തതുകൊണ്ട് അന്യാധീനത്തിലിരിക്കുന്ന ധനവും വ്യർത്ഥംതന്നെ സ്ത്രീകളറിഞ്ഞകാര്യം ഇവരുടെ അനാശാസ്യമായ പ്രേരണയാൽ നശിക്കാറുള്ളതും അസാധാരണയല്ല)

कुदेशमासाद्य कुतोऽर्थसञ्चयः ?
कुपुत्रमासाद्य कुतो जलाञ्जलिः ?।
कुगेहिनीं प्राप्य गृहे कुतः सुखं ?
कुशिष्यमध्यापयतः कुतो यशः ॥ ८७ ॥

कूपोदकं वटच्छाया * श्यामा स्त्री चेष्टकालयम् ।
शीतकाले भवेदुष्णं ग्रीष्मकाले तु शीतलम् ॥ ८८ ॥

---

കുത്സിതമായ (ക്ഷാമംബാധിച്ച) ദേശത്തിൽചെന്നു എങ്ങിനെയാണ് ധനം ശേഖരിക്കുന്നത്? (സമ്പാദ്യത്തിനൊരു മാൎഗ്ഗവുമില്ലെന്നൎത്ഥം) ദുൎബ്ബുദ്ധിയായ പുത്രനെ വളൎത്തിയവന്നു ജലാഞ്ജലി (തൎപ്പണജലം) എങ്ങിനെ സിദ്ധിക്കും? കുപുത്രൻ ശ്രാദ്ധാദി പിതൃകൎമ്മങ്ങളെ നടത്തുകയില്ല. രൂപവും ശീലവുമില്ലാത്ത ഭാൎയ്യയിരിക്കെ ഗൃഹത്തിൽ സുഖം ഉണ്ടാവുന്നതെങ്ങിനെ? കുശിഷ്യനെ പഠിപ്പിക്കുന്ന ഗുരുവിന്നു കീൎത്തിയെങ്ങിനെയുണ്ടാവും? അദ്ധ്യാപകന്നു കീൎത്തിക്കു അവകാശമുള്ളവനെന്നൎത്ഥം. എന്തെന്നാൽ ശിഷ്യന്റെ വിജ്ഞാനവിനയാദികളിൽനിന്നാണല്ലോ ഗുരുവിന്റെ സാമൎത്ഥ്യത്തെ ഗണിക്കുന്നത്. ൮൭

കിണറ്റുവെള്ളം, പേരാൽവൃക്ഷത്തിന്റെ തണൽ, ശ്യാമയായ (നവയൌവനമദ്ധ്യസ്ഥയായ) സ്ത്രീ, ഇഷ്ടിക (ചെങ്കല്ല്) കൊണ്ടു കെട്ടിയ ചുമരുകളുള്ള ഗൃഹം ഇവയെല്ലാം തണുപ്പുകാലത്ത് ചൂടുള്ളവയായും ഉഷ്ണകാലത്ത് തണുപ്പുള്ളവയായും ഭവിക്കുന്നതാണ്. ൮൮

---

* “शीतकाले भवेदुष्णा उष्णकाले च शीतला ।
[illegible] सा श्यामा परिकीर्त्यते ॥”

THE KUPPUSWAMY SASTRI
RESEARCH INSTITUTE, MYLAPORE,
MADRAS-600 004
599



विष चङ्क्रमण रात्रौ विष राज्ञोऽनुकूलता ।
विष स्त्रियोऽप्यन्यहृदो विष व्याधिरवीक्षित ॥ ८९ ॥
दुरधीता विष विद्या अजीर्णे भोजन विषम् ।
विष गोष्ठी दरिद्रस्य वृद्धस्य तरुणी विषम् ॥ ९० ॥

---

രാത്രികാലത്ത് അധികമായി സഞ്ചരിക്കുന്നതു വിഷമാണ് (പല അപകടങ്ങളും സംഭവിച്ചേക്കാവുന്നതിനാൽ അതു വിഷത്തെപ്പോലെ അനിഷ്ടകരമാണെന്നർത്ഥം) രാജാവിന്റെ ആനുകൂല്യവും വിഷം (എന്തെന്നാൽ രാജാവിന്റെ അനുകൂലത അമാത്യാദികളായുള്ളവർക്കെല്ലാം ഒരുവന്റെ പേരിൽ ശത്രുതയെ ജനിപ്പിക്കും തന്നിമിത്തം രാജകോപം ഇവന്റെനേർക്കുണ്ടാവാൻ തക്ക ഏർപ്പാടുകൾ അവർ ചെയ്യുവെന്നും വരാം) പരമനസ്കകളായ സ്ത്രീകളും വിഷം തന്നെയാണ് (അന്യാസക്തയായ സ്ത്രീക്ക് ഭർത്താവിൽ ആനുകൂല്യം ഉണ്ടാവുകയില്ലെന്നു മാത്രമല്ല പ്രാതികൂല്യം കൂടിയുണ്ടായി അവൾ ഭർതൃവിധത്തിനുപോലും കാരണമായിത്തീർന്നേക്കാം) യഥാകാലം ചികിത്സിക്കപ്പെടാത്ത വ്യാധിയും വിഷമാണ് (ക്രമമായി ചികിത്സിക്കാതിരുന്നാൽ രോഗം വർധിച്ചു മരണത്തിന്നിടവരുന്നതാണ്) ൮൯

(വിപരീതഫലപ്രദമാകയാൽ) ദുഷിച്ചരീതിയിൽ അഭ്യസിക്കപ്പെട്ട വിദ്യ വിഷമാണ് (രോഗകാരണമാകയാൽ) അജീർണ്ണത്തിൽ ഭോജനവും വിഷംതന്നെ (ബന്ധുക്കളോടും മിത്രങ്ങളോടും കൂടി സല്ലാപസുഖമനുഭവിച്ചു കാലാതിപാതം വരുത്തും നിത്യവൃത്തിക്കുള്ള മാർഗ്ഗമന്വേഷി

प्रदोषे निहतः पन्था. पतिता निहता' स्त्रिय. ।
अल्पबीज हत क्षेत्र भृत्यदोषाद्धत प्रभु ॥ ९१ ॥
हतमश्रोत्रिय श्राद्ध हतो यज्ञस्त्वदक्षिण ।
हता रूपवती वन्ध्या हत सैन्यमनायकम् ॥ ९२ ॥

---

ക്കുവാൻ സൌകര്യപ്പെടാത്ത വഴി നടക്കാവുന്നതിനാൽ) നിലനം ചെയ്ത വിഷമാണ്? വൃദ്ധനായ ഒരുവന്ന യുവതിയായ ഭാര്യ വിഷമാണ് (അവളുടെ മനസ്സിനെ രഞ്ജിപ്പിക്കുന്നതിന്നും അവളെ വേണ്ടപോലെ കൊണ്ടുനടത്തുന്നതിന്നും വൃദ്ധന്ന വളരെ പ്രയാസമായിരിക്കും) ൯൦

രാത്രിക്കാലത്ത് (അന്ധകാരംകൊണ്ടു) വഴിതിരിച്ചറിയാതെ പോകുന്ന പാന്ഥന്മാരും (ചാരിത്ര്യദോഷത്താൽ ഭ്രഷ്ടകളായ എന്നർത്ഥം) സ്ത്രീകളും നശിക്കുന്നു വേണ്ടിടത്തോളം വിത്തുവിതക്കാത്ത വയലും ഫലശൂന്യമാകുന്നു (വിളവു കുറയുമെന്നർത്ഥം) ഭൃത്യന്റെ കർമ്മവൈകല്യം ഹേതുവായിട്ട യജമാനൻ നശിക്കുന്നു ൯൧

വേദപാരഗനായ ബ്രാഹ്മണന്റെ സാന്നിദ്ധ്യമില്ലാതെ നടത്തപ്പെടുന്ന ശ്രാദ്ധകർമ്മം വിഫലംതന്നെ ദക്ഷിണയില്ലാത്ത യാഗവും നിഷ്ഫലമാണ്. സുന്ദരിയാണെങ്കിലും വന്ധ്യ (പ്രസവിക്കാത്തവൾ) ആയാൽ (അവളെക്കൊണ്ടു പുരുഷന്നു) യാതൊരു ഫലവുമില്ല ("പുത്രപ്രയോജനാ ഭാര്യാ" എന്നല്ലയോ പറഞ്ഞിരിക്കുന്നത്) നേതാവില്ലാത്ത സൈന്യം നശിക്കുന്നു (എന്തെന്നാൽ നായകന്റെ അഭാവത്തിൽ സൈന്യം കൃത്യബോധമില്ലാഞ്ഞിട്ടു അനായാസേന ശത്രുക്കളാൽ ജയിക്കപ്പെടുന്നു ൯൨

वेदवेदाङ्गतत्वज्ञो जपहोमपरायणे ।
आशीर्वादवचोयुक्त एष राजपुरोहित ॥ ९३ ॥
कुलशीलगुणोपेतः सर्वधर्मपरायणः ।
प्रवीण प्रेषणाध्यक्षो धर्माध्यक्षो विधीयते ॥ ९४ ॥
आयुर्वेदकृताभ्यास सर्वेषां प्रियदर्शन ।
आर्यशीलगुणोपेत एष वैद्यो विधीयते ॥ ९५ ॥

വേദങ്ങളുടേയും വേദാംഗ * (ശാസ്ത്ര) ങ്ങളുടേയും തത്വത്തെ അറിയുന്നവനും, മന്ത്രജപയാഗാനുഷ്ഠാനനിരതനും, മംഗളവാചകങ്ങൾ ചൊല്ലി അനുഗ്രഹിക്കാൻ കഴിവുള്ളവനുമായ ഒരുവനാണ് ഒരു രാജാവിന്റെ പുരോഹിതനായിരിപ്പാനർഹതയുള്ളവൻ ൯൩

കുലീനത, സൽസ്വഭാവം, വിദ്യാവിനയാദികൾ എന്നിവയോടുകൂടിയവനും, നാനാധർമ്മങ്ങളനുഷ്ഠിക്കുന്ന വിഷയത്തിൽ താല്പര്യമുള്ളവനും, ബുദ്ധിമാനും, ഭൃത്യന്മാരെ അതാതുകാര്യങ്ങളിലേർപ്പെടുത്തുവാൻ ത്രാണിയുള്ളവനും ആയ ഒരുവനാണ് (രാജാവിനാൽ) ധർമ്മാദ്ധ്യക്ഷനായി നിയമിക്കപ്പെടാവുള്ളത് ൯൪

ആയുർവേദത്തെ അഭ്യസിച്ചവനും, എല്ലാവർക്കും പ്രീതിനൽകുന്നവനും, സുശീലനും, സൽഗുണസമ്പന്നനും ആയ ഒരുവനാണ് ജനങ്ങളാൽ (നല്ല) വൈദ്യനായി ഗണിക്കപ്പെടുന്നത് (ഇങ്ങിനെയുള്ളവരു വൈദ്യന്മാരെക്കൊണ്ടാണ് ചികിത്സചെയ്യിക്കേണ്ടതെന്നർത്ഥം) ൯൫

* ശിക്ഷാ, കല്പം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ഛന്ദോവിചിതി—ഇങ്ങിനെ ആറാണ് വേദാംഗങ്ങൾ

सकृदुक्तगृहीतार्थी लघुहस्तो जिताक्षरः ।
सर्वशास्त्रसमालोकी प्रकृष्टो नाम लेखकः ॥ ९६ ॥
समस्तनीतिशास्त्रज्ञो वाहने पूजितश्रमः ।
शौर्यवीर्यगुणोपेतः सेनाध्यक्षो विधीयते ॥ ९७ ॥
मेधावी वाक्पटुः प्राज्ञः परचित्तोपलक्षकः ।
धीरो यथोक्तवादी च एष दूतो विधीयते ॥ ९८ ॥

---

ഒരു പ്രാവശ്യം പറയുമ്പോഴേക്കു കാര്യം മനസ്സിലാക്കുന്നവനും വേഗത്തിലെഴുതുവാനും വായിക്കുവാനും കഴിയുന്നവനും എല്ലാ ശാസ്ത്രങ്ങളേയും പഠിച്ചിട്ടുള്ളവനും ആയ ഒരുവൻ തന്നെയാണ് ഉൽകൃഷ്ടനായ ലേഖകൻ (പട്ടോലക്കാരൻ) ൯൬

എല്ലാ നയങ്ങളേയും അറിയുന്നവനും കുതിരയാനമുതലായ വാഹനങ്ങളെ നടത്തുന്ന വിഷയത്തിൽ പ്രശസ്തി സമ്പാദിച്ചിട്ടുള്ളവനും ശൌര്യം വീര്യം മുതലായ ഗുണങ്ങളോടു കൂടിയവനും ആയ ഒരുത്തൻ (രാജാവിനാൽ) സേനാപതിയായി നിയമിക്കപ്പെടുന്നു (ഈ മാതിരിയുള്ള സേനാപതിയാണ് രാജാവിന്നുപയുക്തനായിത്തീരുന്നത് ) ൯൭

നല്ല ധാരണാശക്തിയുള്ളവനും, വാചാലനും, പണ്ഡിതനും, അന്യന്റെ മനോഗതങ്ങളെ അറിയുവാൻ ശക്തിയുള്ളവനും, ധൈര്യമുള്ള (സഹനശക്തിയുള്ള)വനും. യഥാതഥം മാത്രം പറയുന്നവനുമായ ഒരുവനാണ് (രാജ) ദൂതനായി കല്പിക്കപ്പെടുന്നത് (ഇത്തരം ഗുണങ്ങളുള്ളവനു മാത്രമേ ദൌത്യം വഹിപ്പാനർഹതയുള്ളു ) ൯൮

यस्य नास्ति स्वय प्रज्ञा शास्त्र तस्य करोति किम् ।
लोचनाभ्या विहीनस्य दर्पण कि करिष्यति ॥ ९९ ॥

कि करिष्यन्ति वक्तार श्रोता यत्र न विद्यते ।
नग्नक्षपणके देशे रजक किं करिष्यति ॥ १०० ॥

യാതൊരുവന്നു സ്വതേ ബുദ്ധിശക്തിയില്ലയോ അവന്നു ശാസ്ത്രം എന്തു ചെയ്യും (ഒരു വിധത്തിലും സഹായമായിത്തീരുന്നില്ലെന്നർത്ഥം) കണ്ണുകൾക്കു കാഴ്ചയില്ലാത്ത ഒരുവന്നു (കുരുടന്നു) കണ്ണാടി എന്തിനെ ഉപകാരകമായിത്തീരും (ബുദ്ധിപൂർവ്വകമല്ലാത്ത ശാസ്ത്രാഭ്യാസം ഒരിക്കലും സഫലമല്ലെന്നറിഞ്ഞിരിക്കേണ്ടതാണ്) ൯൯

(ഏതെങ്കിലും ഒരു വിഷയത്തെപ്പറ്റി പറയുന്നതുയാൽ) അതു വേണ്ടുംവണ്ണം കേട്ടു ധരിപ്പാൻ ആളില്ലാത്ത വരുന്നേടത്തു പറവാനുള്ളവർ എന്തു ചെയ്വാൻ കഴിയും നഗ്നന്മാരായ ബുദ്ധസന്ന്യാസികൾ മാത്രമുള്ള പ്രദേശത്തു വണ്ണാൻ എന്തു ചെയ്യും (ശ്രോതാക്കളില്ലാത്തേടത്തു വക്താവിനെക്കൊണ്ടും പ്രയോജനമില്ല വസ്ത്രങ്ങളില്ലാത്തേടത്തു രജകനെക്കൊണ്ടും പ്രയോജനമില്ല) ൧൦൦

---

(പി. വിശ്വനാഥൻനായർ—ലക്ഷ്മീനിലയം)

# സുഭാഷിതപംക്തിഃ

1 "അപകാരപരാണാമപ്യുപകുർവ്വന്തി സാധവഃ
ഛിന്ദന്തമപിവൃക്ഷഃ സ്വഛായയാ കിം ന രക്ഷതി
2 ദോഷാ അപി ഗുണായന്തേ ദാതാരം സമുപാശ്രിതാഃ
കാലിമാനം കിലാലംബ്യ കാലമേഘ ഇതി സ്തുതിഃ"

സജ്ജനങ്ങൾ തങ്ങൾക്കുപദ്രവം ചെയ്യുന്നവക്കുകൂടിയും ഉപകാരം ചെയ്യുന്നുണ്ട്. ഒരു വൃക്ഷംതന്നെ മുറിക്കുന്നവനേ(നശിപ്പിക്കുന്ന വെട്ടുകാരനേ)യുംകൂടി തന്റെ നിഴൽ (കൊടുത്തു)കൊണ്ട് രക്ഷിക്കുന്നില്ലയോ? ൧

ഒരു ദാതാവിനെ (ദാനശീലനെ) ആശ്രയിച്ചുള്ള ദോഷങ്ങൾപോലും ഗുണങ്ങളുടെ സ്ഥാനത്തെ അഹിക്കുന്നു. കാളിമയെ (കൃഷ്ണവണ്ണത്തെ) അവലംബിച്ചിട്ടും (ജലദാതാവായ മേഘത്തിനു) കാലമേഘമെന്ന സ്തുതി (പ്രശംസ)യല്ലയോ? (സിദ്ധിക്കുന്നതു്)

(ദാതൃത്വമെന്ന ഒരു ഗുണത്താൽ മാലിന്യപ്രദമായ കൃഷ്ണവണ്ണമെന്ന ദോഷവും കീത്തനീയമായി ഭവിക്കുന്നു. ഉൽകൃഷ്ടമായ ഒരു ഗുണത്തിനു മററനേകം ദോഷങ്ങളെ തിരസ്കരിപ്പാനുള്ള ശക്തിയുണ്ടെന്നത്രേ "ഏകോഗുണഃ ഖലു നിഹന്തി സമസ്തദോഷം" എന്നു പറയപ്പെട്ടിരിക്കുന്നു) ൨

൪ "പുരാണമിത്യേവ ന സാധുസർവ്വം
ന ചാപി കാവ്യം നവമിത്യവദ്യം
സന്തഃ പരീക്ഷ്യാന്യതരദ്ഭജന്തേ
മൂഢഃ പരപ്രത്യയനേയ ബുദ്ധി"

---

എല്ലാ കാവ്യവും പ്രാചീനമാണെന്നുള്ളതു (മാത്രം) കൊണ്ടു മനോഹരമായി ഭവിക്കുന്നില്ല. നവീനമാണെന്നുള്ളതുകൊണ്ടു (മാത്രം) അവദ്യ(നിന്ദ്യ)മായും ഭവിക്കുന്നില്ല. എന്നാൽ വിദ്വാന്മാർ (അവയെ) പരീക്ഷിച്ചു (പ്രാചീനമായതിന്റെയും നവീനമായതിന്റെയും ഗുണദോഷങ്ങളെ പരാമർശനം ചെയ്തു) ആ രണ്ടു വകയിൽ ഗുണമുള്ളയിഷ്ടമായതിനെ സ്വീകരിക്കുന്നു. മൂഢനായവട്ടെ പരപ്രത്യയനേയബുദ്ധിയാണ് (അന്യന്റെ ജ്ഞാനത്താൽ ലഭിക്കപ്പെടുന്ന ബുദ്ധിയോടു കൂടിയവനാണ്) (കാവ്യങ്ങളുടെ ഗുണദോഷവിചാരം ചെയ്തു സ്വാഭിപ്രായം വെളിപ്പെടുത്തുവാൻ തക്ക സാമർത്ഥ്യം തങ്ങൾക്കില്ലാത്തതിനാൽ അന്യന്റെ അഭിപ്രായത്തോടു യോജിക്കുകയെന്നുള്ളതു മൂഢന്മാരുടെ സ്വഭാവമാണെന്നു താല്പര്യം. കവികുലഗുരുവായ കാളിദാസൻ മാളവികാഗ്നിമിത്രത്തിൽ സൂത്രധാരനെക്കൊണ്ടു പറയിക്കുന്നതാണ് ഈ ശ്ലോകം ൯.

4 "സാഹിത്യവിദ്യാഹീനാനാം സർവ്വശാസ്ത്രവിദാമപി
സമാജം പരിപശ്യന്തി സമജം ബുദ്ധിശാലിനഃ

5 കാലാന്തരേ ഹ്യനർത്ഥായ ഗൃദ്ധ്രോ ഗേഹോപരി സ്ഥിതഃ
ഖലോ ഗൃഹസമീപസ്ഥഃ സദ്യോനർത്ഥായ ദേഹിനാം"

---

സാഹിത്യ വിദ്യാവിഹീനന്മാർ അഖിലശാസ്ത്രങ്ങളു മറിഞ്ഞവരാണെങ്കിലും അവരുടെ ഒരു സമാജത്തെ ബുദ്ധിശാലികൾ സമജ (മൃഗസംഘ) മായിട്ടു കാണുന്നുള്ളു (ഗണിക്കാറുള്ളു) (ശാസ്ത്രീയങ്ങളായ വിഷയങ്ങൾ അതി ഗഹനങ്ങളും പ്രായേണ ശുഷ്കങ്ങളുമായിട്ടു കാണപ്പെടു ന്നുള്ളു അതുകൊണ്ട് ജനങ്ങളിൽ ഏറിയ കൂറും രസവിഹീ നങ്ങളായ ശാസ്ത്രങ്ങളേയും അരസികന്മാരായ ശാസ്ത്രജ്ഞ ന്മാരേയും വെറുക്കുകയും സരസന്മാരായ കാവ്യാലങ്കരണ ജ്ഞന്മാരെ മാത്രം സർവ്വാത്മനാ ആദരിക്കുകയും ചെയ്യുന്നു വെന്നാശയം) ൪

(തങ്ങടെ) ഗൃഹത്തിന്റെ ഉപരിഭാഗത്തു സ്ഥിതി ചെയ്യുന്ന കഴുകൻ കാലാന്തരത്തിൽ (ജനങ്ങൾക്കു) അന ർത്ഥത്തിനു കാരണമായിത്തീരുന്നു (എന്നു നിമിത്തജ്ഞ ന്മാർ പറയുന്നു) എന്നാൽ ഗൃഹത്തിനടുത്തുതന്നെ ത്തിയിരിക്കു ന്ന മൂർഖൻ (ജനങ്ങൾക്കു) ഉടൻതന്നെ ആപത്തിനു കാര ണമായി ഭവിക്കുന്നു (മൂർഖന്മാരോടടുത്തു പെരുമാറുന്ന ജ നങ്ങൾക്കു ഉടനടി ആപത്തുകൾ വന്നുചേരുന്നു അതുകൊ ണ്ട് ശ്രേയസ്കാമന്മാർ മൂർഖന്മാർ വസിക്കുന്ന സ്ഥാനത്തെ ത്തന്നെ പരിത്യജിക്കേണ്ടതാണ്) ൫

6 "സിംഹശ്ശിശുരപി നിപതതി
മദമലിനകപോലഭിത്തിഷു ഗജേഷു
പ്രകൃതിരിയം സത്വവതാം
ന ഖലു വയസ്തേജസാം ഹേതുഃ

7 അല്പാനാമപി ജന്തൂനാം സംഹതിഃ കാര്യസാധികാ
തൃണൈർഗ്ഗുണത്വമാപന്നൈർബദ്ധ്യന്തേ മത്തദന്തിനഃ

ശിശുവാണെങ്കിലും സിംഹം, മദജലമൊഴുകി ചളി പിടിച്ചിരിക്കുന്ന കവിൾത്തടങ്ങളോടുകൂടിയ (മദോന്മത്തന്മാരായ) ഗജങ്ങളുടെ (മസ്തകങ്ങളിൽ) മേൽ ചാടി വീഴുന്നു ഇതു (ഇളം പ്രായത്തിലും ബലവാനായ ശത്രുവിനെ ആക്രമിക്കുകയെന്നുള്ളതു്) ബലാഢ്യന്മാരുടെ സ്വഭാവമാണു് വയസ്സ് (വാല്യം മുതലായ അവസ്ഥകൾ) പരാക്രമശാലികൾക്കു (തങ്ങളുടെ ശൌര്യത്തെ പ്രകടിപ്പിക്കുന്നതിന്നു) ഒരു കാരണമായി ഭവിക്കുന്നില്ലല്ലോ "തേജസാം ഹി ന വയഃ സമീക്ഷ്യതേ" എന്നു ന്യായം ൬

നിസ്സാരന്മാരായ ജന്തുക്കളുടെ പോലും സംഹതി (ഐകമത്യം) കാര്യസാദ്ധ്യത്തിന്നു കാരണമാകുന്നു കയറാക്കി പിരിക്കപ്പെട്ട * തൃണങ്ങളാൽ മത്തഗജങ്ങൾ കൂടി ബന്ധിക്കപ്പെടുന്നുണ്ട് (വ്യസ്തങ്ങളായ തൃണങ്ങളെവിടെ? മദിച്ചു വരുന്ന ഗജേന്ദ്രനെവിടെ? പക്ഷേ സമസ്തങ്ങളായ ഈ തൃണങ്ങളാൽ തന്നെ മത്തവാരണത്തെ വാരണം ചെയ്യുന്നുണ്ടെന്നു ദൃഷ്ടാന്തപ്പെടുത്തി ഐക്യമത്യത്തിന്റെ മാഹാത്മ്യത്തെ കാണിച്ചിരിക്കുന്നു) ൭

* ദർഭപ്പുല്ലുകൊണ്ടു് ഉള്ള കയറുകളെന്നർത്ഥം

8 “അംഭോജിനീവന വിലാസനിവാസമേവ
ഹംസസ്യ ഹന്തി നിതരാം കുപിതോ വിധാതാ
നത്വസ്യ ദുഗ്ദ്ധജലഭേദവിധൗ പ്രസിദ്ധാം
വൈദഗ്ദ്ധ്യ കീർത്തിമപഹർത്തുമസൌ സമർത്ഥഃ”

---

ബ്രഹ്മാവ് (എന്തോകാരണത്താൽ) ക്രുദ്ധനായിട്ട് (തന്റെ വാഹനഭൂതമായ) അരയന്നത്തിന്റെ കമലിനി (താമരപ്പൊയ്ക)കളിലുള്ള വിലാസത്തോടുകൂടിയ നിവാസത്തെ മാത്രം വിചിത്രമാം വണ്ണം നശിപ്പിക്കുന്നുണ്ട് (ഹംസങ്ങൾക്ക വിഹാരോചിതമായ പത്മാകരത്തെ സംശോഷിപ്പിക്കയോ മറ്റോ ചെയ്തിട്ട് അവയുടെ വിലാസങ്ങൾക്ക ഭംഗമുളവാക്കുന്നതിന്ന മാത്രമല്ലാതെ അവക്ക മറ്റൊരുപദ്രവവും ചെയ്വാൻ ബ്രഹ്മാവുകൂടി ശക്തനാകുന്നില്ല) എന്നാൽ ഇദ്ദേഹം ഇതിന്ന (ഹംസത്തിന്നു)ള്ള ക്ഷീരനീരവിഭാഗകരണവിഷയത്തിൽ പ്രഖ്യാതമായ *വൈദഗ്ദ്ധ്യംമൂലമുണ്ടായിട്ടുള്ള കീർത്തിയെ അപഹരിക്കുവാൻ (നശിപ്പിക്കുവാൻ) സമർത്ഥനായി ഭവിക്കുന്നില്ല

വെള്ളം ചേർത്തിയ പാലിൽനിന്ന വെള്ളത്തെ നീക്കി പാലിനെ മാത്രം ഗ്രഹിപ്പാൻ തക്ക സാമർത്ഥ്യം അരയന്നങ്ങൾക്കുണ്ടെന്നുള്ളത് പ്രസിദ്ധമാണ് വിദ്വാന്മാരോടിടയുന്ന ദുശ്ശീലന്മാർ (കുപ്രഭുക്കന്മാർ) അവർക്ക സ്ഥാനത്യാഗം മുതലായി താല്ക്കാലികങ്ങളായ ചില ബുദ്ധിമുട്ടു

---

* “കൃത്യവസ്തുഷു ചാതുർയ്യം വൈദഗ്ദ്ധ്യം പരികീർത്ത്യതേ”

9. “യദചേതനോപി പാദൈഃ

സ്പൃഷ്ടഃ പ്രജ്വലതി സവിതുരിനകാന്തഃ

തത്തേജസ്വീപുരുഷഃ

പരകൃത നികൃതിം കഥം സഹതേ ”

---

കൾ നേരിടുന്നതിനല്ലാതെ വിദ്യാപരിശീലനത്താൽ സിദ്ധിച്ചിട്ടുള്ള അവരുടെ നൈപുണ്യത്തേയും യശോരാശിയേയും നശിപ്പിക്കുന്നതിനു ശക്തന്മാരാകുന്നില്ല വ്യ

എങ്ങിനെ അചേതനമായിരിക്കുന്ന (പാഷാണത്വം ഹേതുവായിട്ട് നിർജ്ജീവമായിരിക്കുന്ന) സൂര്യകാന്തമണി കൂടിയും സൂര്യന്റെ പാദങ്ങളാൽ (രശ്മികളാൽ, കാലുകളാണെന്നും) സ്പർശിക്കപ്പെടുമ്പോൾ (പ്രഹരിക്കപ്പെടുമ്പോളെന്നും) ജാജ്വല്യമാനമായി ഭവിക്കുന്നുവോ (കോപോദ്രേകത്തെ വഹിക്കുന്നുവെന്നും) അങ്ങിനെയിരിക്കെ തേജസ്വിയായി (മാനൈശ്വര്യസമ്പന്നനായി ചൈതന്യത്തോടുകൂടി) ഇരിക്കുന്ന ഒരുവൻ ശത്രുക്കളാൽ ചെയ്യപ്പെടുന്ന അപകാരത്തെ എങ്ങിനെയാണ് സഹിക്കുന്നത്?

പരന്മാരുടെ ധിക്കാരം മാനികൾക്കു ലജ്ജാവഹമാകയാൽ അവർ അതിനെ ഒരു വിധത്തിലും ക്ഷമിക്കുന്നില്ലെന്നുള്ളതിനെ സദൃഷ്ടാന്തം സമർത്ഥിച്ചിരിക്കുന്നു. ൻ

10 ‘‘ഗുണദോഷൌബുധോ ഗൃഹ്ണന്നിന്ദുക്ഷ്വേഡാവിവേ
(ശ്വരഃ
ശിരസാ ശ്ലാഘതേ പൂർവ്വം പരം കണ്ഠേ നിയച്ഛതി ’’

---

ശിവൻ ചന്ദ്രനേയും വിഷത്തേയും എന്നവണ്ണം ബുദ്ധിമാനായുള്ളവൻ ഗുണത്തേയും ദോഷത്തേയും ഗ്രഹിച്ച് പൂർവ്വമായതിനെ (ഗുണത്തെ) ശിരസ്സുകൊണ്ടു ശ്ലാഘിക്കയും പരമായതിനെ (ദോഷത്തെ) കണ്ഠത്തിൽ നിയമനം ചെയ്കയുമാണ് ചെയ്യാറുള്ളത്

ഭഗവാനായ മഹാദേവൻ ഗുണപ്രകർഷത്താൽ ചന്ദ്രനെ തന്റെ തലയിൽ കയററി വെക്കുകയും അകത്തേക്കും പുറത്തേക്കും കൊള്ളരുതാത്തതാണെന്നു കണ്ടു വിഷത്തെ കണ്ഠത്തിൽ തന്നെ സ്ഥാപിക്കയും ചെയ്തിരിക്കുന്നപോലെ ബുദ്ധിമാനായുള്ളവൻ ഗുണത്തേയും ദോഷത്തേയും സ്വീകരിച്ച് പൂർവ്വോക്തമായതിനെ സശിരഃകമ്പം അഭിനന്ദിക്കുകയും അപരമായ ദോഷത്തെ പുറത്തേക്കു പറയുകയാവട്ടെ തന്റെ മനസ്സിൽ അതിന്നൊരു സ്ഥാനം നൽകുകയാവട്ടെ ചെയ്യാതെ കണ്ഠത്തിൽ തന്നെവെച്ചു നിരോധിക്കയും ചെയ്യുന്നുവെന്നർത്ഥം ൧൦

---